


■ നിരീക്ഷണം

**കെ. രാജേശ്വരി**

# പരസ്യത്തിൻെറ രഹസ്യം അഥവാ നീതിമാൻെറ പാത

**കേ**ൾവികേട്ട ന്യായാധിപനാണ് ജസ്റ്റിസ് കെ.ടി. തോമസ്. 1977 ഓഗസ്റ്റിൽ, 40ാം വയസ്സിലാണ് അദ്ദേഹം ജില്ലാ ജഡ്ജിയായി നിയമിതനായത്. 1985ൽ ഹൈക്കോടതിയിലേക്ക് ഉയർത്തപ്പെട്ടു. ആക്ടിംഗ് ചീഫ് ജസ്റ്റിസ് ആയിരിക്കവെ 1996ൽ സുപ്രീംകോടതിയിലേക്കും. ഇക്കഴിഞ്ഞ ജനുവരി 30ന് അദ്ദേഹം സർവീസിൽനിന്ന് വിരമിച്ചു. രാജീവ്ഗാന്ധി കൊലക്കേസ് അടക്കം എത്രയോ വ്യവഹാരങ്ങളിൽ തീർപ്പു കൽപിച്ചു. കാൽനൂറ്റാണ്ടു നീണ്ട ഔദ്യോഗിക ജീവിതത്തിൽ യാതൊരു ആരോപണവും നേരിട്ടില്ല. ഞാൻ നീതിയെ ധരിച്ചു; അത് എൻെറ ഉടുപ്പായിരുന്നു. എൻെറ ന്യായം ഉത്തരീയവും തലപ്പാവും പോലെയായിരുന്നു. ഞാൻ അറിയാത്തവൻെറ വ്യവഹാരം പരിശോധിച്ചു. നീതി കെട്ടവൻെറ അണപ്പല്ലു ഞാൻ തകർത്തു; അവൻെറ പല്ലിൻെറ ഇടയിൽനിന്നു ഇരയെ പറിച്ചെടുത്തു.

സുപ്രീംകോടതിയിൽനിന്നു വിരമിക്കുന്ന ന്യായാധിപർ വാനപ്രസ്ഥത്തിൽ പ്രവേശിക്കുന്നത് അപൂർവമാണ്. മനുഷ്യാവകാശ കമീഷൻ, ഉപഭോക്തൃ കമീഷൻ മുതലായവയുടെ ചെയർമാന്മാരായി ദൽഹിയിൽ പറ്റിക്കൂടുന്നവരാണ് അധികവും. ചിലരെങ്കിലും രാഷ്ട്രീയത്തിലും ഒരു കൈ പയറ്റാറുണ്ട്. 1967ൽ ചീഫ് ജസ്റ്റിസ് കെ. സുബ്ബറാവു ഉദ്യോഗം രാജിവെച്ച് തീവ്ര വലതുപക്ഷ കക്ഷികളായ ജനസംഘത്തിൻെറയും സ്വതന്ത്രാപാർട്ടിയുടെയും പിന്തുണയോടെ രാഷ്ട്രപതിസ്ഥാനത്തേക്കു മൽസരിച്ചു. 1982ൽ എച്ച്.ആർ. ഖന്നയും 1987ൽ വി.ആർ. കൃഷ്ണയ്യരും പ്രതിപക്ഷ സ്ഥാനാർഥികളായി മൽസരരംഗത്തുവന്നു. മൂവരും പരാജിതരായി. 1977-79 കാലത്ത് ലോക്സഭാ സ്പീക്കറായിരുന്ന കെ.എസ്. ഹെഗ്ഡേയുടെയും 1979-84 കാലഘട്ടത്തിൽ ഉപരാഷ്ട്രപതിയായിരുന്ന എം. ഹിദായത്തുള്ളയുടെ

യും ഉദാഹരണങ്ങളും നമുക്കുമുന്നിലുണ്ട്.

ചീഫ് ജസ്റ്റിസായി വിരമിച്ച ബി.പി. സിൻഹ, ഹരിദാസ് മുണ്ഡ്രെ എന്ന വ്യവസായിയുടെ കീഴിൽ ഉദ്യോഗം സ്വീകരിച്ചത് പാർലമെന്റിൽ ഒച്ചപ്പാടുണ്ടാക്കി. അടുത്തൂൺ പറ്റിയ ന്യായാധിപർ സ്വകാര്യ ഉദ്യോഗം സ്വീകരിക്കുന്നതിന്റെ ധാർമികതയെ മാന്യ അംഗങ്ങൾ ഭരണ-പ്രതിപക്ഷ ഭേദമന്യേ ചോദ്യംചെയ്തു. കേന്ദ്ര നിയമമന്ത്രിതന്നെയും അംഗങ്ങളുടെ വികാരത്തോടു യോജിച്ചു. ഇന്ത്യാരാജ്യംകണ്ട എക്കാലത്തെയും ഏറ്റവും നിർഭയനായ ന്യായാധിപൻ എന്നുപേരുകേട്ട എച്ച്.ആർ. ഖന്ന ചരൺസിംഗിന്റെ ക്യാബിനറ്റിൽ നിയമമന്ത്രിസ്ഥാനം സ്വീകരിച്ചത് വമ്പിച്ച പ്രതിഷേധത്തിനിടയാക്കി. ഖന്നയുടെ രാഷ്ട്രീയപ്രവേശം മഹാദുരന്തമാണെന്ന് എൻ.എ. പൽക്കിവാല അഭിപ്രായപ്പെട്ടു. അദ്ദേഹത്തിന്റെ ഛായാചിത്രം സുപ്രീംകോടതിയിൽനിന്നു നീക്കം ചെയ്യണമെന്ന് ചീഫ് ജസ്റ്റിസിനോട് ആവശ്യപ്പെടുന്ന പ്രമേയം അഭിഭാഷക സംഘടനകൾ പാസാക്കി. സ്ഥാനമേറ്റതിന്റെ നാലാംദിവസം (2-8-1979) രാജി കൊടുത്ത് ഖന്ന തന്റെ സൽപേര് വീണ്ടെടുത്തു. അദ്ദേഹത്തിന്റെ നീതിബോധത്തെ എം.സി. ഛഗ്ല മുതൽക്കുള്ള നിയമജ്ഞർ അഭിനന്ദിച്ചു. *ഇന്ത്യൻ എക്സ്പ്രസും സ്റ്റേറ്റ്മാനു*മൊക്കെ മുഖപ്രസംഗവും എഴുതി.

കാലക്രമത്തിൽ ഇത്തരം പ്രതിഷേധങ്ങളും കുറഞ്ഞു. ആസാം നിയമസഭയിലേക്കു മൽസരിക്കാൻവേണ്ടി ബെഹറുൽ ഇസ്ലാം 1983 ജനുവരി 12ന് രാജി കൊടുത്തപ്പോഴോ കോൺഗ്രസ് സ്ഥാനാർഥിയായി രംഗനാഥ മിശ്ര 1998 ജൂലൈയിൽ രാജ്യസഭയിലേക്കു ജയിച്ചപ്പോഴോ, വിജയം ഉറപ്പാക്കാൻ മുൻ ചീഫ് ജസ്റ്റിസ് ചില വോട്ടർമാർക്കു പണം കൊടുത്തു എന്ന ആരോപണം ഉയർന്നപ്പോൾപോലുമോ വലിയ കോലാഹലമൊന്നുമുണ്ടായില്ല. (മിശ്രാജി ഇപ്പോൾ രാജ്യസഭയിലെ എത്തിക്സ് കമ്മിറ്റി ചെയർമാനുമാണ്!). 1997 ൽ എം. ഫാത്തിമാബീവി ഗവർണർ സ്ഥാനം സ്വീകരിച്ചതിൽ ആരും അനൗചിത്യം കണ്ടില്ല. നിയമസഭാംഗമാകാൻ യോഗ്യതയില്ലാത്തയാൾക്ക് മുഖ്യമന്ത്രിയാകാൻ അയോഗ്യതയില്ലെന്ന മട്ടിൽ അവർ ഭരണഘടനാ വ്യാഖ്യാനം നടത്തുകയും ചെയ്തു. പിന്നീട് അപമാനിതയായി മദ്രാസ് രാജ്ഭവന്റെ പടിയിറങ്ങേണ്ടി വന്ന ബീവിക്കുവേണ്ടി കണ്ണീരൊഴുക്കാനും വളരെ പേരൊന്നുമുണ്ടായില്ല.

ഇവിടെയാണ് ജസ്റ്റിസ് തോമസിന്റെ യഥാർഥ മഹത്ത്വം. വിദ്യാർഥിയായിരിക്കുമ്പോഴും പിന്നീടും രാഷ്ട്രീയത്തിൽനിന്നും അകന്നുനിന്നയാളല്ല അദ്ദേഹം. ജന്മംകൊണ്ട് ക്രൈസ്തവനും മാർത്തോമാ സുറിയാനിസഭാ വിശ്വാസിയുമെങ്കിലും ഹൈന്ദവധർമത്തോട് അനുഭാവവും ആദരവും പുലർത്തുന്ന വ്യക്തിയാണ് -ഏതാണ്ടൊരു കലാംമോഡൽ ക്രിസ്ത്യാനി. ഹൈക്കോടതി ജഡ്ജിയായിരിക്കുമ്പോൾ എല്ലാവർഷവും എറണാകുളത്തപ്പന് പറവെച്ചിരുന്നു. ആർ.എസ്.എസിനു തൊട്ടുകൂടായ്മയൊന്നുമില്ല എന്ന് അദ്ദേഹം ജൂലായ് 24ാം തീയതി കോട്ടയത്ത് പരമേശ്വർജിയുടെ സാന്നിധ്യത്തിൽ തട്ടിമൂളിക്കയും ചെയ്തു. (അയിത്താചരണ നിയമപ്രകാരം കുറ്റകരവും ശിക്ഷാർഹവുമാകുന്നു.) റിട്ടയർ ചെയ്തശേഷം ബാലഗോകുലത്തിന്റെ പരിപാടികളിലും പങ്കെടുക്കുന്നുണ്ട്. ജസ്റ്റിസ് തോമസിന്റെ ഇളയമകൻ ഹൈന്ദവ മതാചാരപ്രകാരം ഒരു ബ്രാഹ്മണ യുവതിയെ ജീവിത സഖിയാക്കിയ ആളുമാണ്. രാജീവ്ഗാന്ധി കൊലക്കേസിൽ ഭിന്നാഭിപ്രായ വിധിയെഴുതിയ ആളെന്ന നിലക്ക് ദ്രാവിഡ കക്ഷികൾക്കും ജോർജ് ഫെർണാണ്ടസിനും പ്രിയങ്കരനാണ് തോമസ്. ഈയിടെ സ്ഥാനത്യാഗം ചെയ്ത ഡോ. പി.സി. അലക്സാണ്ടറും തോമസിന്റെ അഭ്യുദയകാംക്ഷിയാണ്. ഏതുനിലക്കും ഗവർണർ ഉദ്യോഗമോ ഉപരാഷ്ട്രപതിസ്ഥാനം തന്നെയോ, പ്രതീക്ഷിക്കാമായിരുന്നിട്ടും കോട്ടയത്തു വന്ന് വിശ്രമജീവിതം നയിക്കാനാണ് ജസ്റ്റിസ് തോമസ് ആഗ്രഹിച്ചത്. ഹോൾപക്ഷിയെപ്പോലെ ഞാൻ ദീർഘായുസ്സോടെ ഇരിക്കും. എന്റെ പേര് വെള്ളത്തോളം പടർന്നുചെല്ലുന്നു. എന്റെ കൊമ്പിന്മേൽ മഞ്ഞു രാപാർക്കുന്നു; എന്റെ മഹത്ത്വം എന്നിൽ പച്ചയായിരിക്കുന്നു.

അങ്ങനെ ജഡ്ജിയുദ്യോഗവും കഴിഞ്ഞ് പേരക്കിടാങ്ങളെയും കൊഞ്ചിച്ച് മനസ്സമാധാനത്തോടെയിരിക്കുന്ന കെ.ടി. തോമസ് ഇതാ മലയാള മനോരമ ആഴ്ചപ്പതിപ്പിന്റെ പരസ്യത്തിൽ പ്രത്യക്ഷനായിരിക്കുന്നു. ''കോടതിമുറിയിലെ തിരക്കുകൾക്കിടയിലും നിയമപ്രശ്നങ്ങളുടെ നൂലാമാലകൾക്കിടയിലും ഇപ്പോൾ വിശ്രമജീവിതത്തിന്റെ ആഹ്ലാദങ്ങൾക്കിടയിലും ഞാൻ മലയാള മനോരമ ആഴ്ചപ്പതിപ്പ് മുടങ്ങാതെ വായിക്കാറുണ്ട്. ജീവിതഗന്ധിയായ കഥകൾ വായിച്ച് ആസ്വദിക്കുന്ന ആളാണു ഞാൻ. സാധാരണക്കാരന്റെ ജീവിതസ്പന്ദനങ്ങളും ഹൃദയത്തുടിപ്പുകളുമാണ് മലയാള മനോരമ ആഴ്ചപ്പതിപ്പിലൂടെ പ്രതിഫലിക്കുന്നത്'' എന്നാണ് ന്യായാധിപന്റെ അനുഭവസാക്ഷ്യം.

പെൻഷൻ പറ്റിയ ന്യായാധിപർ പരസ്യമോഡലാകുന്നതിന്റെ ന്യായതയേയോ ധാർമികതയേയോപറ്റി അഭിഭാഷക സംഘടനകളാകട്ടെ സാംസ്കാരിക നായകരാകട്ടെ, നാളിതുവരെ പ്രതികരിച്ചു കണ്ടില്ല. ''ഇതിയാന് ഇതിന്റെ വല്ല കാര്യവും ഉണ്ടായിരുന്നോ എന്ന് കോട്ടയത്ത് അച്ചായന്മാർ അടക്കം പറയുന്നുണ്ട്. മലയാള മനോരമയോടുള്ള സ്നേഹാദരങ്ങളും കോടതിയലക്ഷ്യ നിയമത്തെക്കുറിച്ചുള്ള ഭയാശങ്കകളുമാകണം പരസ്യമായ ചർച്ചകൾ ഉണ്ടാകാതിരിക്കാൻ കാരണം.

**ഒന്നും വായിക്കാത്തതിനേക്കാൾ എത്രയോ ഭേദമാണ്**
**'സ്ത്രീജന്മം' വായിക്കുന്നത്. ജസ്റ്റിസ് തോമസിന്റെ സത്യസന്ധതയും**
**നിഷ്കളങ്കതയും എത്രയോ സ്തുത്യർഹം.**
**അദ്ദേഹം *മനോരമ* വായിക്കുന്നു; അക്കാര്യം തുറന്നുപറയുകയും ചെയ്യുന്നു.**
**മറിച്ച് *മംഗളം* ആഴ്ചപ്പതിപ്പു വായിക്കുകയും**
***ഫാർ ഈസ്റ്റേൺ എക്കണോമിക് റിവ്യു* വായിക്കുന്നു എന്ന്**
**അവകാശപ്പെടുകയും ചെയ്തിരുന്നെങ്കിലോ?**
**സ്നേഹദൂരവും കനൽപ്പൂക്കളുമൊക്കെ ശ്വാസമടക്കിപ്പിടിച്ചിരുന്നു**
**വായിക്കുന്ന തോമസ് എനിക്കു**
**ഗുന്തർഗ്രസിന്റെയും കവാബത്തയുടെയും നോവലുകളാണിഷ്ടം**
**എന്നു പറഞ്ഞിരുന്നെങ്കിലോ?**

ഇതെഴുതുന്നവൾ ഏതായാലും ജസ്റ്റിസ് തോമസിന്റെ ഭാഗത്താണ്. തിരക്കുപിടിച്ച ഔദ്യോഗിക ജീവിതത്തിനിടയിലും ജീവിതഗന്ധിയായ കഥകൾ വായിച്ച് ആസ്വദിച്ചിരുന്നു എന്നതുതന്നെ പ്രധാനപ്പെട്ട കാര്യം. ''ആരെങ്കിലുമൊക്കെ വായിക്കും; ഉദ്യോഗത്തിൽനിന്ന് വിരമിച്ചവരും ഇനിയും ഉദ്യോഗമൊന്നുമാകാത്തവരുമായി ഒട്ടേറെ ജ്ഞാനികൾ നമ്മുടെ നാട്ടിലുണ്ടല്ലോ'' എന്ന ലൂഹ്സുന്റെ വചനമാണ് കെ. രാജേശ്വരിയടക്കമുള്ളവരെ തുടർന്നും എഴുതാൻ പ്രേരിപ്പിച്ചുകൊണ്ടിരുന്നത്. അപ്പോൾ, കോടതിമുറിയിലെ തിരക്കുകൾക്കിടയിലും ആഴ്ചപ്പതിപ്പ് വായിക്കാൻ സമയവും സൗകര്യവും കണ്ടെത്തിയ ജഡ്ജിയദ്ദേഹത്തിനുമുമ്പിൽ സാഷ്ടാംഗം നമസ്കരിക്കുകയല്ലേ വേണ്ടത്?

പിന്നെ, സുപ്രീംകോടതി ജഡ്ജിയായിരുന്ന ആൾ പൈങ്കിളി വാരിക വായിക്കുന്ന കാര്യം. ന്യായാധിപന്മാർ 'കാരമസോവ് സഹോദരന്മാർ' വേണം വായിക്കാൻ എന്നു വ്യവസ്ഥയില്ല. ഒന്നും വായിക്കാത്തതിനേക്കാൾ എത്രയോ ഭേദമാണ് 'സ്ത്രീ ജന്മം' വായിക്കുന്നത്. ജസ്റ്റിസ് തോമസിന്റെ സത്യസന്ധതയും നിഷ്കളങ്കതയും എത്രയോ സ്തുത്യർഹം. അദ്ദേഹം *മനോരമ* വായിക്കുന്നു; അക്കാര്യം തുറന്നുപറയുകയും ചെയ്യുന്നു. മറിച്ച് *മംഗളം* ആഴ്ചപ്പതിപ്പു വായിക്കുകയും *ഫാർ ഈസ്റ്റേൺ എ*

ക്കണോമിക് റിവ്യൂ വായിക്കുന്നു എന്ന് അവകാശപ്പെടുകയും ചെയ്തിരുന്നെങ്കിലോ? സ്നേഹദൂരവും കനൽപ്പൂക്കളുമൊക്കെ ശ്വാസമടക്കിപ്പിടിച്ചിരുന്നു വായിക്കുന്ന തോ മസ് എനിക്കു ഗുന്തർഗ്രസിൻെറയും കവാബത്തയുടെയും നോവലുകളാണിഷ്ടം എ ന്നു പറഞ്ഞിരുന്നെങ്കിലോ?

റിട്ടയർ ചെയ്ത ജഡ്ജിമാർ വക്കീൽപ്പണിയിൽ ഏർപ്പെടരുതെന്ന് ഭരണഘടനയു ടെ 124(7) അനുച്ഛേദം വ്യവസ്ഥ ചെയ്തിരിക്കുന്നു. ലാഭകരവും നിയമവിധേയവു മായ മറ്റെന്തു തൊഴിലും സ്വീകരിക്കാം. എന്നാണ് അതിൻെറ അർഥം. പരസ്യമോഡ ലിങ്ങിനും പതിത്വം കൽപിക്കേണ്ടതില്ല. മുമ്പൊന്നും ഒരു ജഡ്ജിയും പരസ്യത്തിൽ വ ന്നിട്ടില്ല എന്നു പറയുന്നവരുണ്ട്. ന്യായാധിപന്മാരുടെ മാറുന്ന റോളിനെപ്പറ്റി ധാരണ യില്ലാത്തവരാണവർ. പത്തുപതിനഞ്ചു കൊല്ലം മുമ്പുവരെ എത്ര പൊതുപരിപാടിക ളിൽ ജഡ്ജിമാർ പങ്കെടുത്തിരുന്നു. അഥവാ പങ്കെടുത്തവയിൽത്തന്നെ ദന്തഗോപുര നിവാസികളായ അന്നത്തെ ന്യായാധിപർ കോട്ടും സൂട്ടും പാപ്പാസുമിട്ടുവന്ന് കടി ച്ചാൽ പൊട്ടാത്ത ഇംഗ്ലീഷിൽ പ്രസംഗിച്ച് പോകുകയായിരുന്നു പതിവ്. ഇപ്പോഴാണെ ങ്കിൽ പുസ്തകച്ചന്തയുടെ ഉദ്ഘാടനത്തിനും ഇരിങ്ങാലക്കുട പിണ്ടിപ്പെരുന്നാളിൻെറ കൊടിയേറ്റിനുമൊക്കെ ജഡ്ജിമാർക്കാണ് മുൻഗണന. ജഡ്ജിമാരാണെങ്കിൽ കൃത്യ സമയത്ത് വരും, ടി.എ. ഡി.എ വാങ്ങിക്കയുമില്ല. സംഘാടകർക്കു സുഖം, ലാഭം. ഈ ട്രെൻഡിനു തുടക്കം കുറിച്ചതും ജസ്റ്റിസ് തോമസായിരുന്നു. 1986ാമാണ്ടിൽ 'പഞ്ചാ ഗ്നി', 'താളവട്ടം' എന്നീ ചലച്ചിത്രങ്ങളുടെ 100ാം ദിവസത്തെ ആഘോഷത്തിൽ മു ഖ്യാതിഥിയായി പങ്കെടുത്തതും കലാകാരന്മാർക്കും സാങ്കേതിക വിദഗ്ധർക്കും ഉപ ഹാരങ്ങൾ നൽകിയതും അദ്ദേഹമായിരുന്നു. മമ്മൂട്ടിയുടെ ആത്മകഥയിലുമുണ്ട് ജ സ്റ്റിസ് കെ.ടി. തോമസിനെക്കുറിച്ചുള്ള പരാമർശം.

ഇനി, *മലയാള മനോരമ* ആഴ്ചപ്പതിപ്പ് അത്ര മോശമാണോ? അല്ലേയല്ല. ഹിന്ദു, മു സ്ലിം, ക്രിസ്ത്യൻ (സുറിയാനിയും ലത്തീനും പ്രത്യേകം) പശ്ചാത്തലങ്ങളിലുള്ള ഏ ഴു നോവലുകൾ, കൈയെത്തും ദൂരത്ത് എന്ന തിര നോവൽ വേറെയും. എല്ലാം വാ യനക്കാരെ നോവിപ്പിക്കുന്നവ, സ്ത്രീകളുടെ കണ്ണീർഗ്രന്ഥികളെ ഉത്തേജിപ്പിക്കുന്ന വയും.

പൈങ്കിളിക്കഥകളുടെ വില മനുഷ്യൻ അറിയുന്നില്ല. തങ്കംകൊടുത്താൽ അതു കി ട്ടുന്നതല്ല; അതിൻെറ വിലയായി വെള്ളി തൂക്കിക്കൊടുക്കാറുമില്ല. ഒഫീർപൊന്നോ വി ലയേറിയ ഗോമേദകമോ നീല രത്നമോ ഒന്നും അതിന് ഈടാകുന്നതല്ല, സ്വർണവും സ്ഫടികവും അതിനോട് ഒക്കുന്നില്ല; തങ്കംകൊണ്ടുള്ള പണ്ടങ്ങൾക്കു അതിനെ മാറി ക്കൊടുപ്പാറില്ല. ജീവിതഗന്ധിയായ കഥകൾ കൂടാതെ പിന്നെയുമെന്തൊക്കെയുണ്ട് വായിക്കാൻ -കാണിപ്പയ്യൂർ നാരായണൻ നമ്പൂതിരിപ്പാടിൻെറയും എടപ്പാൾ ശൂലപാ ണി വാര്യരുടെയും ജ്യോതിഷ പംക്തികൾ, അന്നമ്മക്കൊച്ചമ്മയുടെ പാചകക്കുറിപ്പ്, വൈദ്യശാസ്ത്ര- മനശ്ശാസ്ത്ര പംക്തികൾ, നാട്ടറിവുകൾ, കടംകഥകൾ, പഴഞ്ചൊല്ലു കൾ, സിനിമാനടികളുടെ കുമ്പസാര രഹസ്യങ്ങൾ, ഇന്നസെൻറിൻെറ ചോദ്യോത്തര പംക്തി... വിലയോ വെറും മൂന്നു രൂപ അമ്പതു പൈസ. വാങ്ങിപ്പിൻ, വായിപ്പിൻ, ആ നന്ദിക്കിൻ!

1937ാമാണ്ടിൽ ആരംഭിച്ചതാണ് *മലയാള മനോരമ* ആഴ്ചപ്പതിപ്പ്. ഇന്ത്യയിൽ ഏറ്റ വും പ്രചാരമുള്ള വാരിക. യാതൊരു പരസ്യവും കൂടാതെ തന്നെ ലക്ഷക്കണക്കിനു കോപ്പികൾ വിറ്റുപോകുന്നു. മലയാളിക്കും *മനോരമ*ക്കും ഒരു ഹൃദയം, ഒരു മാനസം എന്നായിരുന്നു ഒരുകാലത്ത് അച്ചായൻെറ അവകാശവാദം. സ്ത്രീജനങ്ങളാണ് ആഴ് ചപ്പതിപ്പിൻെറ പ്രധാന ആരാധകർ. കുടമുല്ലപ്പൂവിനും മലയാളിപ്പെണ്ണിനും ഉടുക്കാൻ വെള്ളപ്പുടവ, വായിക്കാൻ *മനോരമ* ആഴ്ചപ്പതിപ്പ്. സുപ്രീംകോടതി ജഡ്ജി പരസ്യ ത്തിനു നിന്നാൽ സർക്കുലേഷൻ കുത്തനെ കയറും എന്ന് വിശ്വസിക്കാനുള്ള മൗഢ്യ മൊന്നും ഉണ്ടാകുകയില്ല മനോരമയുടെ ഉടമസ്ഥർക്ക്. പണം മോഹിച്ചോ പത്ര ത്തിൽ പടം അച്ചടിച്ചുവരാനുള്ള ആഗ്രഹംകൊണ്ടോ ആവില്ല ജസ്റ്റിസ് തോമസ് പ രസ്യത്തിൽ നിന്നത്. സാധാരണക്കാരൻെറ ഹൃദയത്തുടിപ്പുകൾ പ്രതിഫലിപ്പിക്കുന്ന ആഴ്ചപ്പതിപ്പാണ് *മനോരമ* എന്ന ആത്മാർഥമായ അഭിപ്രായം നല്ലവരായ നാട്ടുകാ രെ അറിയിക്കണമെന്ന ഉദ്ദേശ്യമേ അദ്ദേഹത്തിനുണ്ടായി കാണൂ. മനുഷ്യർ കാത്തിരു ന്ന് എൻെറ വാക്കുകേൾക്കും, എൻെറ മൊഴി അവരുടെമേൽ ഇറ്റിറ്റുവീഴും. മഴക്ക് എന്നപോലെ അവർ എനിക്കായി കാത്തിരിക്കും. പിൻമഴക്കെന്നപോലെ അവർ വായ് പിളർക്കും.

ഇന്നത്തെ നോവൽ നാളത്തെ സീരിയൽ എന്നാണല്ലോ *മനോരമ*യുടെ സിദ്ധാന്തം. ആ നിലക്ക് മനോരമ വിഷൻെറ 'മകൾ മരുമകൾ' എന്ന സീരിയലിൻെറ പരസ്യത്തി ലാകും ജസ്റ്റിസ് തോമസ് അടുത്തതായി പ്രത്യക്ഷപ്പെടുക. ഭർത്താവ് അകാരണമാ യി തെറ്റിദ്ധരിക്കുന്ന നായിക കുടുംബകോടതിയിൽ കേസുകൊടുക്കണോ എന്ന പ്ര ശ്നത്തിൽ അദ്ദേഹത്തിൻെറ വിലയേറിയ അഭിപ്രായം ഉണ്ടായേക്കും. അതല്ലെങ്കിൽ 'സ്ത്രീജന്മം' സീരിയലിൻെറ പരസ്യത്തിൽ. മലയാള സിനിമയിലെ ഏതൊരു നടനോ ടും കിടപിടിക്കാവുന്ന മുഖകാന്തിയും ആകാരഗരിമയുമുണ്ട് ജസ്റ്റിസിന്. കാലക്രമേ ണ വനമാലയുടെയും പെപ്സിയുടെയുമൊക്കെ പരസ്യത്തിൽ റിട്ടയർ ചെയ്ത ജ ഡ്ജിമാരാവും അഭിനയിക്കുക. സിനിമാതാരങ്ങൾ ജാഗ്രതൈ ●